# നോമ്പിന്റെ വിധിവിലക്കുകൾ

സമീർ മുണ്ടേരി ജുബൈൽ ദഅ്‌വാ സെന്റർ



## നോമ്പ് കൊണ്ട് ഉദ്ദേശിക്കുന്നത്:

നോമ്പ് അല്ലാഹുവിനുള്ള ആരാധനയാണ്. പ്രഭാതം മുതൽ സൂര്യൻ അസ്തമിക്കുന്നത് വരെ ഭക്ഷണപാനിയങ്ങളിൽ നിന്ന് അകന്ന് നിൽക്കലുമാണ് നോമ്പ് കൊണ്ട് വിവക്ഷിക്കുന്നത്.

## റമളാനിലെ നോമ്പ്:

ക്വുർആൻ കൊണ്ടും, ഹദീസുകൾ കൊണ്ടും സ്ഥിരപ്പെട്ട നിർബന്ധകർമ്മമാണ് റമളാനിലെ നോമ്പ്. അതിനെ ആരെങ്കിലും നിഷേധിച്ചാൽ അവൻ മതത്തിൽ നിന്ന് പുറത്താണ്. തൗബ ചെയ്ത് മടങ്ങിയില്ലെങ്കിൽ അവൻ കാഫിറായാണ് മരിക്കുന്നത്.

## നോമ്പ് നിർബന്ധമാണ്:

സത്യവിശ്വാസികളേ, നിങ്ങളുടെ മുമ്പുള്ളവരോട് കൽപിച്ചിരുന്നത് പോലെത്തന്നെ നിങ്ങൾക്കും നോമ്പ് നിർബന്ധമായി കൽപിക്കപ്പെട്ടിരിക്കുന്നു. നിങ്ങൾ ദോഷബാധയെ സൂക്ഷിക്കുവാൻ വേണ്ടിയത്രെ അത്. എണ്ണപ്പെട്ട ഏതാനും ദിവ സങ്ങളിൽ മാത്രം. നിങ്ങളിലാരെങ്കിലും രോഗിയാവുകയോ യാത്രയിലാവുകയോ ചെയ്താൽ മറ്റു ദിവസങ്ങളിൽ നിന്ന് അത്രയും എണ്ണം ( നോമ്പെടുക്കേണ്ടതാണ്. ) (ഞെരുങ്ങി ക്കൊണ്ട് മാത്രം ) അതിന്നു സാധിക്കുന്നവർ ( പകരം ) ഒരു പാവപ്പെട്ടവന്നുള്ള ഭക്ഷണം പ്രായശ്ചിത്തമായി നൽ

കേണ്ടതാണ്. എന്നാൽ ആരെങ്കിലും സ്വയം സന്നദ്ധനായി കൂടുതൽ നൻമചെയ്താൽ അതവന്ന് ഗുണകരമാകുന്നു. നിങ്ങൾ കാര്യം ഗ്രഹിക്കുന്നവരാണെങ്കിൽ നോമ്പനുഷ്ഠിക്കുന്നതാകുന്നു നിങ്ങൾക്ക് കൂടുതൽ ഉത്തമം. (അൽബ ക്വറ 183,184)

നബി (സ്വ) പറയുന്നു. ഇസ്ലാം അഞ്ചു കാര്യങ്ങളിൽ നിർമ്മിതമാണ്. അല്ലാഹു അല്ലാതെ ആരാധനക്കർഹനില്ല. മുഹമ്മദ് നബി (സ്വ) അല്ലാഹുവിന്റെ ദൂതനാണ്. നമസ്ക്കാരം നിലനിർത്തലും സകാത്ത് നൽകലും റമളാനിലെ നോമ്പും ഹജ്ജുമാണത്. (മുത്തഫക്ക്വുൻ അലൈഹി)

ആർക്കാണ് നോമ്പ് നിർബന്ധം?

- പ്രായപൂർത്തിയും സുബോധവും കഴിവുമുള്ള എല്ലാ മുസ്ലിമിനും നോമ്പ് നിർബന്ധമാണ്.
- അവിശ്വാസിക്ക് നോമ്പില്ല
- പ്രായപൂർത്തിയാകാത്ത ചെറിയ കുട്ടികൾക്ക് നോമ്പ് നിർബന്ധമില്ല
- ഭ്രാന്തനും നോമ്പ് നിർബന്ധമില്ല
- വൃദ്ധന് നോമ്പ് നിർബന്ധമില്ല പ്രായം കൊണ്ട് പ്രയാസമനുഭവിക്കുന്ന നോമ്പ് നോൽക്കാൻ സാധിക്കാത്ത ആളുകൾ ഇതിൽ ഉൾപ്പെടും.
- രോഗിക്ക് നോമ്പ് നിർബന്ധമില്ല നോമ്പ് നോറ്റൽ രോഗം വർദ്ധിക്കും എന്നുള്ള രോഗിക്ക് നോമ്പ് ഒഴിവാക്കാം പിന്നീട് നോറ്റ് വീട്ടണം.
- ഗർഭിണിയും മുലയൂട്ടുന്നവളും. തന്റെ ഗർഭത്തെ കുറിച്ചോ കുട്ടിയോ കുറിച്ചോ ഭയമുണ്ടെങ്കിൽ അവർക്ക് നോമ്പ് ഒഴിവാക്കാം. പിന്നീട് നോറ്റു വീട്ടിയാൽ മതി.

- നോമ്പ് മുറിക്കാൻ നിർബന്ധിതനാവുന്നവൻ. അപകടങ്ങളിൽ പെ ടുന്നവരെ രക്ഷപ്പെടുത്താൻ വേണ്ടി നോമ്പ് ഒഴിവാക്കാം. പിന്നീട് നോറ്റ് വീട്ടണം.
- യാത്രക്കാർക്കും നോമ്പ് ഒഴിവാക്കാം. യാത്രക്കാരന് വേണമെങ്കി ൽ നോമ്പ് നോൽക്കാം ഒഴിവാക്കാം. പിന്നീട് നോറ്റു വീട്ടണം.
- ആർത്തവകാരിയും പ്രസവ രക്തമുള്ളവളും. അവർ നോമ്പ് ഒഴി വാക്കണം. പിന്നീട് നോറ്റു വീട്ടണം. അവർ നോമ്പ് എടുത്തൽ പ്രതിഫലം ലഭിക്കുകയില്ല.

റമളാൻ നോമ്പ് നിർബന്ധമായത് എപ്പോൾ?

ഹിജ്റ രണ്ടാം വർഷമാണ് നോമ്പ് നിർബന്ധമായത്. നബി (സ്വ) ഒമ്പത് റമളാനിൽ നോമ്പ് അനുഷ്ഠിച്ചിട്ടുണ്ട്.

റമളാൻ മാസത്തിലേക്ക് പ്രവേശിക്കുന്നത്?

ഇത് രണ്ട് തരത്തിലാണ്. 1, മാസം കാണുക 2, ശഅബാൻ മാസ ത്തിൽ മുപ്പത് ദിവസം പൂർത്തിയാവൽ ഇതിനുള്ള തെളിവ്

നബി (സ്വ) പറഞ്ഞു നിങ്ങൾ മാസ പിറവി കണ്ടാൽ നോമ്പ് എടു ക്കുക. അതു കണ്ടാൽ അവസാനിപ്പിക്കുകയും ചെയ്യു ക. മേഘം മൂടിയാൽ അതിനെ കണക്കാകുയും ചെയ്യുക. (ബുഖാരി, മുസ്ലിം) നിങ്ങൾ കണക്കാക്കുക എന്നാൽ ശഅബാൻ മുപ്പത് പൂർത്തിയാ ക്കുക എന്നാണ്.

നിയ്യത്ത്:

നിർബന്ധ നോമ്പിൽ പ്രഭാതോദയത്തിനു മുമ്പ് തന്നെ നിയ്യത്ത് അനിവര്യമാണ്. നിർബന്ധ നോമ്പ് സ്വീകരിക്കപ്പെടാനുള്ള നിബന്ധ നയാണ് നിയ്യത്ത്. ആചാരങ്ങളിൽ നിന്ന് ആരാധന കർമ്മങ്ങളെ വ്യത്യസ്തമാക്കുന്നത് നിയ്യത്താണ്. നബി (സ്വ) പറഞ്ഞു

പ്രഭാതത്തിന് മുമ്പ് നിയ്യത്ത് എടുക്കാത്തവന് നോമ്പില്ല (അബൂദാവൂദ്)

നോമ്പ് എടുക്കണമെന്ന് രാത്രി തന്നെ തീരുമാനിക്കാത്തവന് നോമ്പില്ല. (നസാഈ)

നോമ്പിന്റെ സമയം:

എല്ലാ ദിവസത്തെയും നേമ്പിന്റെ തുടക്കവും ഒടുക്കവും അല്ലാഹു തീരുമാനിച്ചിട്ടുണ്ട്. അല്ലാഹു പറഞ്ഞു.

നിങ്ങള്‍ തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളുക; പുലരിയുടെ വെളുത്ത ഇഴകള്‍ കറുത്ത ഇഴകളില്‍ നിന്ന് തെളിഞ്ഞ് കാണുമറാകുന്നത് വരെ. എന്നിട്ട് രാത്രിയാകും വരെ നിങ്ങള്‍ വ്രതം പൂര്‍ണ്ണമായി അനുഷ്ഠിക്കുകയും ചെയ്യുക. (അല്‍ബക്വറ 187)
ഫജ്ര്‍ മുതല്‍ സൂര്യന്‍ അസ്തമിക്കുന്നത് വരെയാണ് നോമ്പിന്റെ സമയം.

നോമ്പിനെ കഴപ്പത്തിലാക്കാത്ത കാര്യങ്ങള്‍:

ശൈഖ് ഇബ്നു ഉസൈമീന്‍ പറയുന്നു. മറന്ന് കൊണ്ടോ, അിറവില്ലായ്മ നിമിത്തമോ, നിര്‍ബന്ധസാഹചര്യത്തിലോ എന്തെങ്കിലും കഴിച്ചാല്‍ നോമ്പ് മുറിയില്ല കാരണം അല്ലാഹു പറഞ്ഞത് ഇങ്ങിനെയാണ്.

ഞങ്ങളുടെ നാഥാ, ഞങ്ങള്‍ മറന്നുപോ കുകയോ, ഞങ്ങള്‍ക്ക് തെറ്റുപറ്റുകയോ ചെയ്തുവെങ്കില്‍ ഞങ്ങളെ നീ ശിക്ഷിക്കരുതേ. ഞങ്ങളുടെ നാഥാ, ഞങ്ങളുടെ മുന്‍ഗാമികളുടെ മേല്‍ നീ ചുമത്തിയതു പോലുള്ള ഭാരം ഞങ്ങളുടെ മേല്‍ നീ ചുമത്തരുതേ. ഞങ്ങളുടെ നാഥാ, ഞങ്ങള്‍ക്ക് കഴിവില്ലാത്തത് ഞങ്ങളെ നീ വഹിപ്പിക്കരുതേ. (അല്‍ബക്വറ 286)
അബദ്ധവശാല്‍ നിങ്ങള്‍ ചെയ്തു പോയതില്‍ നിങ്ങള്‍ക്ക് കുറ്റമില്ല. പക്ഷെ നിങ്ങളുടെ ഹൃദയങ്ങള്‍ അറിഞ്ഞ് കൊണ്ടു ചെയ്തത്

( കുറ്റകരമാകുന്നു. ) അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാ നിധിയുമാകുന്നു. (അഹ്സാ ബ് 5)
മറന്ന് കൊണ്ട് തിന്നുകയോ കുടിക്കുകയോ ചെയ്താൽ നോമ്പ് മുറിയില്ല.

സൂര്യൻ അസ്തമിച്ചു എന്നു കരുതിയോ പ്രഭാതോദയം ആയിട്ടില്ല എന്ന് കരുതിയോ ഭക്ഷണം കഴിച്ചാൽ നോമ്പിനെ ബാധിക്കുക യില്ല. കാരണം അവൻ അറിയാതെയാണ് അത് ചെയ്തത്.

വായിൽ വെള്ളം കൊപ്ലിക്കുമ്പോൾ അറിയാതെ തൊണ്ട യിലേക്ക് എത്തിയാൽ നോമ്പ് മുറിയില്ല. കാരണം അവൻ അത് കരുതി കൂട്ടി ചെയ്യുന്നതല്ല.

ഉറക്കത്തിൽ സ്വപ്ന സ്ഖലനം സംഭവിച്ചാൽ നോമ്പിനെ ബാധിക്കു കയില്ല. കാരണം അത് അവന്റെ നിയന്ത്രണത്തിലല്ല

നോമ്പിനെ കുഴപ്പത്തിലാക്കുന്ന കാര്യങ്ങൾ:

ഒന്ന്: സംയോഗം നോമ്പിന്റെ പകലിൽ സംയോഗത്തിലേർപ്പെട്ടാൽ നോമ്പ് മുറിയുന്നതാണ്. അങ്ങിനെ ആരെങ്കിലും ചെയ്യുകയാ ണെങ്കിൽ അല്ലാഹുവിലേക്ക് പശ്ചാതപിച്ച് മടങ്ങണം. ചെയ്തു പോ യതിൽ ഖേദിക്കണം. സംയോഗത്തിലേർപ്പെട്ട ദിവസത്തെ നോമ്പ് നോറ്റ് വീട്ടണം അതോടൊപ്പം പ്രായശ്ചിത്തം ചെയ്യണം. അത് ഒരു അടിമയെ മോചിപ്പിക്കലാണ്, അതിന് സാധിക്കുകയില്ലെങ്കിൽ രണ്ട് മാസം തുടർച്ചയായി നോമ്പ് എടുക്കണം. അതിനും കഴിയില്ലെങ്കി ൽ അറുപത് അഗതികൾക്ക് ഭക്ഷണം കൊടുക്കണം.

രണ്ട്: അറിഞ്ഞ് കൊണ്ട് തിന്നുകയോ കുടിക്കുയോ ചെയ്യുക അ ത് വായിലൂടെയായലും മൂക്കിലൂടെ ആയാലും സമമാണ്. അങ്ങി നെ ചോയ്തവൻ ബാക്കി സമയം നോമ്പ് പൂർത്തിയാക്കുയും അ ന്നത്തെ നോമ്പ് നോറ്റു വീട്ടുകയും ചെയ്യണം.

മൂന്ന്: ചുംബനം, ആലിംഗനം സംയോഗം എന്നിവ കാരണമായി ഉണർച്ചയിൽ ശുക്ളം പുറത്ത് വരിക. കരുതി കൂട്ടി തിന്നുകയോ കുടിക്കുകയോ ചെയ്തവന്റെ വിധി തന്നെയാണ് ഇവനും.

നാല്: ഇഞ്ചക്ഷൻ ഭക്ഷണത്തിന്റെ ഉപകാരം ചെയ്യുന്ന തരത്തിലുള്ള ഇഞ്ചക്ഷൻ നോമ്പ് മുറിക്കുന്നതാണ്. കാരണം അത് തിന്നുകയോ കുടിക്കുകയോ ചെയ്യുന്നത് പോലെയാണ്. ഇനി പോഷണം നൽകാത്തതാണെങ്കിൽ കുഴപ്പമില്ല.

അഞ്ച്: രക്തം കയറ്റുക

ആറ്: ആർത്തവ രകതമോ പ്രസവ രക്തമോ പുറത്ത് വരിക ആർത്തവത്തിന്റെയും പ്രസവ രക്തത്തിന്റെയും കാലാവധി കഴിയുന്നത് വരെ അതുള്ളവർക്ക് നോമ്പ് നിഷിദ്ധമാണ്.

ഏഴ്: രോഗിക്ക് രക്തം കൊടുത്തിട്ടോ കൊമ്പ് വെച്ചിട്ടോ

എട്ട്: മനപൂർവ്വം ചർദ്ധി വരുത്തുക ആമശയത്തിലുള്ള ഭക്ഷണമോ പാനിയമോ വായിലൂടെ മനപൂർവ്വം പുറത്ത് കൊണ്ട് വരലാണത്. അറിയാതെ ചർദ്ധിച്ചാൽ നോമ്പ് മുറിയുന്നതല്ല.

<u>നോമ്പിൽ അനുവദനീയമായ കാര്യങ്ങൾ:</u>

പല്ലു തേക്കുക മദ്‌യ് പുറത്ത് വരിക നോമ്പിന്റെ പകലിൽ സുഗന്ധം ഉപയോഗിക്കുക പേസ്റ്റ് ഉപയോഗിക്കുക, കണ്ണിലും ചെവിയിലും തുള്ളി മരുന്ന് ഉപയോഗിക്കുക, സുറുമ ഉപയോഗിക്കുക, കുറച്ച് രക്തം സ്വീകരിക്കുക എന്തെങ്കിലും ആവശ്യത്തിന് വേണ്ടി ഭക്ഷണം രുചി നോക്കുക. ഭാര്യയെ ചുംബിക്കുക. ഇതെല്ലാം നോമ്പുകാരന് അനുവദനീയമാണ്.

റബ്ബിന്റെ പ്രവാചകൻ പഠിപ്പിച്ച രൂപത്തിൽ നോമ്പ് നോൽ ക്കാനും അതിലൂടെ ലഭിക്കുന്ന പ്രതിഫലം സ്വന്തമാക്കാനും അല്ലാഹു നമ്മെ അനുഗ്രഹിക്കട്ടെ ആമീൻ.